താരാട്ട പാടിത്തീർന്നപ്പോൾ തടിക്കഷണം കോമളനായ ഒരു ബാലനായി മാറി. അവനാണ് തെര്യോഷെച്ക.





മിടുമിടുക്കനായി അവൻ വളർന്നു. വൃദ്ധൻ അവനു് വെളുത്ത ചായ
മടിച്ച ഒരു വഞ്ചിയും ചുവന്ന നിറമുള്ള തുഴകളും ഉണ്ടാക്കി കൊടുത്തു.

തെര്യോഷെച്ക വഞ്ചിയിൽ കയറി ഇരുന്നുകൊണ്ടു് പറഞ്ഞു:

വഞ്ചീ കളിവഞ്ചീ ദൂരെ പോകാം,
വഞ്ചീ കളിവഞ്ചീ ദൂരെ പോകാം!

വഞ്ചി അവനെ ദൂരെ കൊണ്ടുപോയി. തെര്യോഷെച്ക അവിടെ മീൻപിടിച്ചുകൊണ്ടിരുന്നു. അമ്മ അവനു് കുടിക്കാൻ പാൽ കൊണ്ടുവരും.





കരയിൽ വന്നു നിന്ന് അമ്മ ഇങ്ങിനെ പറയുകയാണ് പതിവ്:

പൊന്നുമോനെ തെര്യോഷെച്ക
ഓടി വായോ,
പാൽ കുടിക്കാൻ.

ദൂരെനിന്ന് അമ്മയുടെ ശബ്ദം കേൾക്കുന്ന തെര്യോഷെച്ക കരയിലേക്കു മടങ്ങും. അമ്മ അവൻ പിടിച്ച മീൻ എടുത്തു കരയിൽ വച്ചിട്ട്, അവന് ആഹാരവും ഒരു പുതിയ കുപ്പായവും കൊടുക്കും. അവൻ പിന്നേയും മീൻ പിടിക്കാൻ പോവും.



ഒരു ദുർദ്ദേവത ഈ കാര്യം അറിഞ്ഞു. അവൾ കരയിൽ വന്നു് ഭയങ്കര ശബ്ദത്തിൽ വിളിച്ചു:

പൊന്നുമോനെ തെര്യോഷെച്ക
ഓടിവായോ
പാൽ കുടിക്കാൻ.

അതു് തന്റെ അമ്മയുടെ ശബ്ദമല്ലെന്നു് തെര്യോഷെച്ക്കു് മനസ്സിലായി. അവൻ പറഞ്ഞു:

വഞ്ചീ വഞ്ചീ ദൂരെ പോകാം,
എൻറമ്മയല്ല വിളിപ്പതിപ്പോഴം!





തൻെറ ഒച്ച തെര്യോഷെച്ക്കയുടെ അമ്മയുടേതുപോലെയാകാൻവേണ്ടി ദുർദ്ദേവത ഒരു പുതിയ തൊണ്ട വച്ചുപിടിപ്പിക്കാൻ തീരുമാനിച്ചു. അവൾ ഒരു കൊല്ലനെ സമീപിച്ചു.



കൊല്ലൻ വച്ചുകൊടുത്ത പുതിയ തൊണ്ടയുമായി അവൾ കരയിൽ വന്നു നിന്ന് തെര്യോഷെച്ക്കയുടെ അമ്മയുടെ ശബ്ദത്തിൽ പാടി:

പൊന്നുമോനെ തെര്യോഷെച്ക്ക
ഓടിവായോ
പാൽ കുടിക്കാൻ.



അമ്മയുടെ ശബ്ദമാണെന്നു വിചാരിച്ച് തെര്യോഷെച്ക കരയിലെത്തി. ദുർദ്ദേവത അവനെ പിടിച്ച് ഒരു ചാക്കിൽ കെട്ടി രണ്ടു കോഴിക്കാലുകളിൽ ഉറച്ചുനില്ക്കുന്ന തന്റെ കുടിലിലേയ്ക്കു കൊണ്ടുപോയി. തെര്യോഷെച്ക്കയെ പൊരിച്ചുവയ്ക്കണമെന്ന് മകൾ അലോൻകയോട് പറഞ്ഞിട്ട്, അവൾ എന്തോ ആവശ്യത്തിനു പുറത്തുപോയി.

അലോൻക അടുപ്പു കത്തിച്ചു. ചൂളയ്ക്കു നന്നായി ചൂടുപിടിച്ചപ്പോൾ അവൾ തെര്യോഷെച്ക്കയോടു പറഞ്ഞു:

''നീ ഈ ചട്ടുകത്തിൽ കയറി ഇരിക്കു്.''

അവൻ ചട്ടുകത്തിൽ കയറി ഇരുന്നിട്ടു് കൈകാലുകൾ ഇരുവശത്തേക്കും നീട്ടിവച്ചതുകൊണ്ടു് അലോൻകയ്ക്കു് അവനെ ചൂളയിലേക്കു് എടുത്തുവയ്ക്കാൻ കഴിഞ്ഞില്ല.

''ഇങ്ങിനെയല്ല ഇരിക്കേണ്ടതു്,'' അലോൻക പറഞ്ഞു. ''പിന്നെ എങ്ങിനെ ഇരിക്കണം? നീ ഒന്നു കാണിച്ചുതരൂ,'' തെര്യോഷെച്ക ആവശ്യപ്പെട്ടു. ''പൂച്ചയും പട്ടിയും ഉറങ്ങുന്നതു കണ്ടിട്ടില്ലേ? അതുപോലെ കിടന്നാൽ മതി.''

''എനിക്കു മനസ്സിലായില്ല. നീ ഒന്നു കാണിച്ചുതരൂ.''





അലോൻക ചട്ടകത്തിൽ കയറി ഇരുന്നു. തെര്യോഷെച്ക ഞൊടിയിടകൊണ്ട് അവളെ ചൂളയിലേക്കു തള്ളി, അതിന്റെ മൂടി അടച്ചു. അതു കഴിഞ്ഞ് അവൻ പുറത്തുപോയി ഒരു കൂററൻ ഓക്കുമരത്തിന്റെ മുകളിൽ കയറി ഇരുന്നു.

ദുർദ്ദേവത തിരിച്ചുവന്നു. അവൾ ചൂളയുടെ മൂടി തുറന്ന് പൊരിഞ്ഞിരിക്കുന്ന അലോൻകയെ തിന്നു. പിന്നീടു പുറത്തു വന്ന് പുല്ലിൽ കിടന്നുരുണ്ടുകൊണ്ട് അവൾ പറഞ്ഞു:

‘‘ഞാൻ തെര്യോഷെച്കയെ ചുട്ടുതിന്നിട്ട് കൂത്താടുകയാണ്!’’ അപ്പോൾ ഓക്കുമരത്തിന്റെ മുകളിൽനിന്ന് തെര്യോഷെച്ക പറഞ്ഞു:

''അലോൻകയെ ചുട്ടുതിന്നിട്ടാണ് നീ കൂത്താടുന്നത്!''

ദുർദ്ദേവത പറഞ്ഞു: ''ഓക്കിലകളുടെ ശബ്ദമായിരിക്കും ഞാൻ കേട്ടത്!'' അവൾ പല്ലവി ആവർത്തിച്ചു: ''ഞാൻ തെര്യോഷെച്ക്കയെ ചുട്ടുതിന്നിട്ട് കൂത്താടുകയാണ്!''

തെര്യോഷെച്ക്ക വീണ്ടും പറഞ്ഞു: ''അലോൻകയെ ചുട്ടുതിന്നിട്ടാണ് നീ കൂത്താടുന്നത്!''

ദുർദ്ദേവത മുകളിലേക്കു നോക്കി. ഓക്കുമരത്തിന്റെ മുകളിൽ തെര്യോഷെച്ക്ക ഇരിക്കുന്നു. അവൾ ഓക്കുമരത്തിന്റെ ചുവട് കരണ്ടുതുടങ്ങി. കുറച്ചുകഴിഞ്ഞപ്പോൾ അവളുടെ മുൻവശത്തെ രണ്ടു പല്ലുകൾ ഒടിഞ്ഞു. ഉടൻ കൊല്ലന്റെ അടുത്തു ചെന്ന് അവൾ പറഞ്ഞു:





''കൊല്ലാ, കൊല്ലാ, രണ്ടു് ഇരുമ്പുപല്ലുകൾ വച്ചു താ!''

കൊല്ലൻ രണ്ടു് ഇരുമ്പുപല്ലുകൾ വച്ചുകൊടുത്തു.

ദുർദ്ദേവത തിരിച്ചുവന്നു് ഓക്കുമരം കരണ്ടുതുടങ്ങി. കുറെ കഴിഞ്ഞപ്പോൾ താഴത്തെ രണ്ടു പല്ലുകൾ ഒടിഞ്ഞു. അവൾ പിന്നേയും കൊല്ലന്റെ അടുത്തേക്കോടി.

''കൊല്ലാ, കൊല്ലാ, രണ്ടു് പല്ലുകൾകൂടി ഉണ്ടാക്കി താ!''

കൊല്ലൻ രണ്ടു് ഇരുമ്പുപല്ലുകൾകൂടി ഉണ്ടാക്കി കൊടുത്തു. അവൾ തിരിച്ചുവന്നു് കൂടുതൽ ശക്തിയോടെ ഓക്കുമരം കരണ്ടുതുടങ്ങി.



തെര്യോഷെച്ക എന്തുചെയ്യും? പെട്ടെന്ന് ഒരു പറ്റം വാത്തകൾ പറന്നുപോകുന്നത് അവൻ കണ്ടു. അവൻ അവരോടു പറഞ്ഞു:

''എന്റെ പൊന്നുവാത്തകളെ, എന്നെ ചിറകിലേറ്റി ഇവിടന്ന് കൊണ്ടുപോയി അച്ഛനമ്മമാരുടെ അടുത്താക്കിത്തരൂ!''

എന്നാൽ വാത്തകൾ പറഞ്ഞത് ഇങ്ങിനെയാണ്:

''ഗ–ഗ–ഗ. പിന്നാലെ കുറെ വാത്തകൾ വരുന്നുണ്ട്. അവർക്കു നല്ല വിശപ്പു കാണും. അവർ നിന്നെ വീടെത്തിക്കാതിരിക്കില്ല!''

തെര്യോഷെച്കയെ നോക്കി കൊതിയോടെ ചുണ്ടുനക്കിക്കൊണ്ട് ദുർദ്ദേവത ആ സമയമത്രയും തടി കരണ്ടുകൊണ്ടിരിക്കുകയായിരുന്നു....

മറെറാരു പററം വാത്തകൾ പറന്നുപോയി. തെര്യോഷെച്ക്ക വീണ്ടും അപേക്ഷിച്ചു:

''എന്റെ പൊന്നുവാത്തകളെ, എന്നെ ചിറകിലേററി ഇവിടന്നു് കൊണ്ടുപോയി അച്ഛനമ്മമാരുടെ അടുത്താക്കിത്തരൂ!''

വാത്തകളുടെ മറുപടി ഇതായിരുന്നു:

''ഗ–ഗ–ഗ! പുറകെ ഒരു വാത്തക്കുഞ്ഞു് വരുന്നുണ്ടു്. അതു് നിന്നെ വീട്ടിലെത്തിക്കും.''

ദുർദ്ദേവത കരണ്ടു കരണ്ടു് മരം ഒടിഞ്ഞു വീഴാറായി.





വിരൂപനായ ഒരു വാത്തക്കുഞ്ഞ് അപ്പോഴാണ് പറന്നുവന്നത്. തെര്യോഷെച്ക്ക അതിനോട് അപേക്ഷിച്ചു: ''എന്റെ പൊന്നുവാത്തക്കുഞ്ഞേ! എന്നെ നിന്റെ ചിറകിലേററി അച്ഛനമ്മമാരുടെ അടുത്തെത്തിക്കൂ!''

വാത്തക്കുഞ്ഞിന് തെര്യോഷെച്ക്കയോട് അനുകമ്പ തോന്നി. അത് അവനെ അവന്റെ വീടിനു മുമ്പിൽ കൊണ്ടിറക്കി.



റഷ്യൻ ആചാരമനുസരിച്ചു് തെര്യോഷെച്ക്കയുടെ ഓർമ്മയ്ക്കായി അവന്റെ അമ്മ ദോശ ഉണ്ടാക്കിക്കൊണ്ടിരിക്കുകയായിരുന്നു. അവർ അച്ഛനെ മേശയ്ക്കടുത്തേക്കു് ക്ഷണിച്ചു. ഇരുവരും ദോശ പങ്കുവച്ചുതുടങ്ങി: ''ഇതാ ഒന്നു് നിങ്ങൾക്കു്, ഒന്നെനിക്കു്.''

തെരേ്യാഷെച്ക്ക പുറത്തുനിന്ന് വിളിച്ചുചോദിച്ചു: ''എനിക്കുള്ള ദോശ എവിടെ?''

ആരാണ് പുറത്ത് സംസാരിക്കുന്നതെന്നറിയാൻ അമ്മ അച്ഛനെ പുറത്തേക്കയച്ചു.





മുററത്തു വന്ന വൃദ്ധൻ മകനെയാണു കണ്ടതു്. അയാൾ ഉടൻതന്നെ അവനെ അകത്തേക്കു കൂട്ടിക്കൊണ്ടുപോയി. അമ്മയും അച്ഛനും തെര്യോഷെച്ക്കയെ കെട്ടിപ്പിടിച്ചു്, ആനന്ദാശ്രുക്കൾ പൊഴിച്ചു.



അവർ വിരൂപനായ വാത്തക്കുഞ്ഞിന് ധാരാളം തീററ കൊടുത്തു. അതിന് ആരോഗ്യവും ശക്തിയും വീണ്ടുകിട്ടിയശേഷമാണ് അവർ അതിനെ വിട്ടയച്ചതു്. ആ വാത്തക്കുഞ്ഞ് പററത്തിൻെറ നായകനായിത്തീർന്നു. അതു് പലപ്പോഴും തെര്യോഷെച്ക്കയെ ഓർക്കാറുണ്ടായിരുന്നു.



